പ്രതിവാരപ്രഭാഷണം (Sermon for the Week)

# വിശ്വാസമാകുന്ന ദൈവികദാനം

വി. യോഹന്നാൻ 6: 35—46.

"എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളകയില്ല."

(6: 37)

ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനം ക്രിസ്തുവിലുള്ള സജീവമായ വിശ്വാസമാണ്. ക്രിസ്തുവിലുള്ള വിശ്വാസമെന്നു പറയുമ്പോൾ ക്രിസ്തുവിനെക്കുറിച്ചുള്ള വിശ്വാസമോ, ചില പ്രമാണങ്ങളിലുള്ള വിശ്വാസമോ എന്നല്ല അർത്ഥമാക്കേണ്ടതു്. വിശ്വാസിക്കു ക്രിസ്തുവിലുള്ള വ്യക്തിപരമായ വിശ്വാസമാണ് അതു്. നാം പരിപൂർണ്ണവും ആത്മാർത്ഥവുമായി വിശ്വസിക്കുന്ന ഒരാളിലുള്ള ഉററ മൈത്രീബന്ധത്തെയാണ് അതിനാൽ വിവക്ഷിക്കുന്നതു്.

ശരിയായ ഒരു ക്രിസ്തീയജീവിതം നയിക്കുവാൻ ക്രിസ്തുവിലുള്ള വിശ്വാസത്താൽ സാദ്ധ്യമാകുന്നപക്ഷം അതുവളരെ എളുപ്പമായ ഒരു കാര്യമാണെന്നു തോന്നിയേക്കാം. ഒരു വിധത്തിൽ പറഞ്ഞാൽ അങ്ങനെതന്നെയാണ്. നാം ക്രിസ്തുവിൽ വിശ്വസിച്ചാൽ മാത്രം മതി. ശേഷം കാര്യമെല്ലാം ക്രിസ്തു നമ്മിൽ പ്രവർത്തിച്ചുകൊള്ളും. എന്നാൽ ക്രിസ്തുവിൽ വിശ്വസിക്കുക എന്നതു് അത്ര എളുപ്പമായ ഒരു കാര്യമാണോ എന്നു നാം ചിന്തിക്കേണ്ടതാണ്. ക്രിസ്തുവിൽ വിശ്വസിക്കുക എന്നു പറഞ്ഞാൽ ക്രിസ്തു നമ്മുടെ ഹൃദയത്തിലും ജീവിതത്തിലും നിർബാധം വ്യാപരിക്കത്തക്കവണ്ണം, തന്നെ നമ്മുടെ രക്ഷകനും ജീവനാഥനുമായി സ്വീകരിക്കുക എന്നാണർത്ഥം. അങ്ങനെ സ്വീകരിച്ചാൽ "പിന്നെ ജീവിക്കുന്നതു നാമല്ല, ക്രിസ്തുവത്രെ നമ്മിൽ ജീവിക്കുന്നതു്." ഇപ്രകാരം ജീവിതം മുഴുവനും ക്രിസ്തുവിന്റെ പരിപൂർണ്ണ നിയന്ത്രണത്തിനു് വിധേയമാക്കുക എന്നതു് അത്ര എളുപ്പമായ കാര്യമല്ല. നാം വികാരഭരിതരായിത്തീരുന്ന ചില അവസരങ്ങളിൽ വിശ്വാസം ക്ഷിപ്രസാദ്ധ്യമായിരുന്നേക്കാം. എന്നാൽ വികാരങ്ങളിന്മേൽ മാത്രം സ്ഥായിയായ ഒരു വിശ്വാസം കെട്ടിപ്പടുക്കുവാൻ കഴിയുന്നതല്ല. ജീവിതത്തിന്റെ പരുഷ യാഥാർത്ഥ്യങ്ങളുടെ മുമ്പിൽ, പരിശോധനകൾക്കിടയിൽ, നമ്മുടെ ആസ്തിക്യബോധത്തെപോലും ചോദ്യംചെയ്യുന്ന അനുഭവങ്ങളുടെ സാന്നിദ്ധ്യത്തിൽ ഇങ്ങനെയുള്ള വിശ്വാസം താറുമാറായിപ്പോകും. ജീവിതത്തിലെ സർവ്വ പ്രശ്നങ്ങൾക്കും ക്രിസ്തുവിൽ പരിഹാരം കണ്ടെത്താമെന്നും ജീവിതത്തിലെ വിവിധ അനുഭവങ്ങളെ ജീവിതോദ്ദേശമാകുന്ന ദൈവഹിതാനുഷ്ഠാനത്തിനുള്ള ഉപാധികളാക്കി വിജയകരമായി പുരോഗമിക്കാമെന്നും ധൈര്യം നൽകുന്ന സുദൃഢവും അനുഭവബോദ്ധ്യവുമായ ഒരു വിശ്വാസമാണാവശ്യം. ആവിധമുള്ള വിശ്വാസമേ ഈ ലോകത്തിലെ എതിർശക്തികളെ അതിജീവിച്ചു നിലനിൽക്കുകയുള്ളു. ഇങ്ങനെയുള്ള വിശ്വാസം ക്രിസ്തുവിന്റെ വിശ്വാസയോഗ്യതയിലാണ് ആശ്രയിച്ചിരിക്കുന്നതു്. നമ്മുടെ നിരുപാധികമായ വിശ്വാസത്തെയും നിസ്സീമമായ സ്നേഹത്തെയും അർഹിക്കുന്നവനാണ് ക്രൂശിക്കപ്പെട്ടവനും ഉയിർത്തെഴുന്നേററവനുമായ ക്രിസ്തു എന്നുള്ള ബോധമാണ് ഈ വിശ്വാസത്തിലേക്കു നമ്മെ വഴി നടത്തുന്നതു്.

ക്രിസ്തുവിലുള്ള വിശ്വാസംതന്നെ നമുക്കു ദൈവത്തിൽനിന്നു ലഭിക്കുന്ന ഒരു ദാനമാണ്. ക്രിസ്തുവിന്റെ യാഥാർത്ഥ്യബോധം നമുക്കു നൽകുന്നതു പരിശുദ്ധാത്മാവാണ്. അതുകൊണ്ടു വിശ്വാസം അസാദ്ധ്യമായി തോന്നുമ്പോൾ നാം പ്രത്യേകമായും പരിശുദ്ധാത്മാവിന്റെ സഹായത്തിനായി അപേക്ഷിക്കേണ്ടതാണ്. "കർത്താവേ ഞാൻ വിശ്വസിക്കുന്നു; എന്റെ അവിശ്വാസത്തിനു് തുണനിൽക്കേണമേ" എന്നായിരിക്കണം നമ്മുടെ പ്രാർത്ഥന. "കർത്താവേ നിന്നിൽ വിശ്വസിക്കുവാൻ മനസ്സുള്ളവനായി തീരുന്നതിനു് എനിക്കു മനസ്സുണ്ടു്" എന്നു പറയുവാനുള്ള മനോഭാവം നമുക്കുണ്ടാകുന്നപക്ഷം പരിശുദ്ധാത്മാവിനു നമ്മിൽ പ്രവർത്തിക്കുവാൻ കഴിയും. നമുക്കു വിശ്വാസമില്ലെങ്കിൽ വിശ്വാസം തരുന്നതിനായി പ്രാർത്ഥിക്കണം. അല്പമെങ്കിലും വിശ്വാസം നമുക്കുണ്ടെങ്കിൽ അതു ദൈവത്തിനു സമർപ്പിക്കണം. നമ്മുടെ സമ്മതം മാത്രമുണ്ടെങ്കിൽ ദൈവം നമ്മിൽ പ്രവൃത്തിക്കും; നിശ്ചയം.

എന്നാൽ ക്രിസ്തുവിൽ വിശ്വസിച്ചു ജീവിക്കുന്നവർക്കു വീണ്ടും വീണ്ടും വിശ്വാസവ്യതിചലനത്തിന്റെയും പരാജയത്തിന്റെയും അനുഭവം ഉണ്ടാകാറുണ്ടു്. ഇങ്ങനെ ആവർത്തിച്ചുകൊണ്ടിരിക്കുന്ന പരാജയങ്ങൾമൂലം പലപ്പോഴും വിശ്വാസം നിരർത്ഥകവും നിഷ്പ്രയോജനവുമായി നമുക്കു തോന്നാനിടയുണ്ടു്. ഇനിയും പരാജയമടയുവാൻ ഇടയുള്ളതുകൊണ്ടു് വീണ്ടും ക്രിസ്തുവിൽ വിശ്വസിക്കുന്നതെന്തിനായിട്ടാണ്? പല പല പരാജയങ്ങൾക്കുശേഷം വീണ്ടും ക്രിസ്തുവിനെ സമീപിക്കുന്നതെങ്ങനെയാണ്? ഈ പ്രശ്നങ്ങൾ എല്ലാ വിശ്വാസികളേയും അലട്ടുന്നവയാണ്. അങ്ങനെയുള്ളവരോടാണ് കർത്താവു പറയുന്നതു്: "എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളയുകയില്ല." നാം എത്ര പാപികളായിരുന്നാലും എത്രയെത്ര പ്രാവശ്യം കർത്താവിനെ ഉപേക്ഷിക്കുകയും അവിശ്വസിക്കുകയും ചെയ്തിരുന്നാലും, ആത്മാർത്ഥമായ അനുതാപത്തോടുകൂടി കർത്താവിനെ സമീപിക്കുമ്പോഴെല്ലാം നമ്മെ സ്വാഗതം ചെയ്യുവാൻ താൻ തയ്യാറാണ്. ഈ പരമാർത്ഥം നമ്മുടെ ഹൃദയത്തിൽ ആഴമായി പതിയേണ്ടതു് നമ്മുടെ പ്രായോഗിക ക്രിസ്തീയജീവിതവിജയത്തിനു വളരെ ആവശ്യമാണ്. "ഏഴു് എഴുപതുപ്രാവശ്യം ക്ഷമിക്കണമെന്നു" കല്പിച്ച കർത്താവു് എപ്പോഴും ക്ഷമിക്കുവാൻ തയ്യാറാണ്. തന്റെ ക്ഷമ, അല്ലെങ്കിൽ പാപമോചനം സ്വീകരിക്കുവാനുള്ള മനസ്സ് നമുക്കുണ്ടെങ്കിൽ എത്ര പരിതാപകരമായ പരാജയങ്ങൾക്കുശേഷവും നമ്മുടെ ജീവിതത്തെ ശക്തിമത്താക്കുവാൻ തനിക്കു കഴിയും. നമ്മുടെ വീണ്ടും വീണ്ടുമുള്ള തോൽവിക്കു കാരണം നമ്മുടെ വിശ്വാസക്കുറവാണ്. ദൃഢമായി നാം കർത്താവിൽ വിശ്വസിച്ചാൽ താൻ നമ്മിൽ ശക്തിയായി പ്രവർത്തി

---

ഈ ഇടവകയെപ്പററി ഇത്രയും പറഞ്ഞതിൽനിന്നു്, ഒരു തെററിദ്ധാരണ ഉദിച്ചേക്കാം. ഇടവകാംഗങ്ങളെല്ലാം തന്നെ യഥാർത്ഥ ക്രിസ്തീയജീവിതം നയിക്കുന്നവരാണെന്ന പ്രതീതിയാണതു്. സഭയിലെ അംഗത്വം വെറും നാമമാത്രമായ ബന്ധം മാത്രമായി പരിണമിച്ചിട്ടുള്ള അംഗങ്ങളുടെ സംഖ്യ വിരളമല്ല. അവർ അവരുടെ കുട്ടികളെ ഇടവകവിദ്യാലയത്തിലയയ്ക്കും, ഇടയ്ക്കിടയ്ക്കു ആരാധനകളിൽ സംബന്ധിക്കുകയും ചെയ്യും. മാമോദീസ, വിവാഹം, ശവസംസ്കാരം എന്നിവയാണു സഭയെക്കൊണ്ടു് അവർക്കുള്ള പ്രധാന ആവശ്യങ്ങൾ. ഇടവകയുടെ ഒരു സാമൂഹ്യരംഗപ്രകടനമെന്നുള്ളതിൽകവിഞ്ഞു് സഭയ്ക്കു് അവർ വലിയ സ്ഥാനം കാണുന്നില്ല. ഇവരുടെ സംഖ്യ കഴിയുന്നതും കുറയ്ക്കുന്നതിൽ ഇടവക ശ്രമിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ ഇത്തരക്കാർ ഇടവകയിൽ കുറേപ്പേരുണ്ടു്; അതു് ഇടവക അഭിമുഖീകരിക്കേണ്ട ഒരു പ്രശ്നമായി അവശേഷിക്കുന്നതാനും.

# ക്രിയാത്മക സരണികളിലേക്ക്

## സിറിയൻ സ്റ്റുഡൻറ് കോൺഫറൻസ് വാർഷികസമ്മേളനത്തിലേയ്ക്കൊരെത്തിനോട്ടം

(ഒരു സന്ദർശകൻ)

സിറിയൻ സ്റ്റുഡൻറ് കോൺഫറൻസ് വർഷങ്ങൾ നീണ്ടുനിന്ന ഗാഢമായ സുഷുപ്തിയിൽനിന്ന് മന്ദംമന്ദം ഉണർന്ന്, വ്യാപകമായ കർമ്മരംഗങ്ങളിലേക്കു പദംവെയ്ക്കുന്ന ഒരനുഭവപ്രതീതിയാണ് ഇക്കഴിഞ്ഞ വാർഷികസമ്മേളനം പ്രദാനംചെയ്തതു്. അസമാധാനം, അന്തഃഛിദ്രം, നിർമ്മാണപ്രവണങ്ങളായ പ്രവർത്തനങ്ങളുടെ അഭാവം എന്നിവയാൽ പ്രക്ഷുബ്ധമായ ഒരു അന്തരംഗം കോൺഫറൻസ് കഴിഞ്ഞ ഏതാനുംവർഷങ്ങളായി പുലർത്തി പരിപോഷിപ്പിച്ചിരുന്നു. എന്നാൽ ഈ കഴിഞ്ഞ കോൺഫറൻസിൽവച്ച് സഭാസേവനവ്രതവ്യഗ്രരായ യുവജനങ്ങൾ ക്രിയാത്മകമായ ഒരു മാർഗ്ഗപഥത്തെ അവലംബിക്കുകയുണ്ടായെന്നതു് ചാരിതാർത്ഥ്യജനകമായ ഒരു വസ്തുതയാണ്. ഈ ദർശനപരിവേഷത്തിൻെറ പ്രഭാസരണിയിൽനിന്ന് വ്യതിചലിച്ചു തെററിമാറാതെ, സുദൃഢമായ ലക്ഷ്യനിഷ്ഠയോടുകൂടി യുവജനങ്ങൾ മുമ്പോട്ടു പോകുമെങ്കിൽ, അതു് വ്യവഹാരനിശാചരിയുടെ കരാളഗ്രസനത്തിൽ കിടന്നുപിടയുന്ന മലങ്കര സുറിയാനിസഭയുടെ മോചനത്തിനും, സഭാനാഥൻെറ ആജ്ഞാദൗത്യനിർവഹണത്തിനും വഴി തെളിക്കാതിരിക്കയില്ല.

സിറിയൻ സ്റ്റുഡൻറ് കോൺഫറൻസിൻെറ 42-ാമതു വാർഷികസമ്മേളനം പുതിയകാവു് സെൻറ് മേരീസു ദേവാലയത്തിൽവച്ച്, നി.വ.ദി ശ്രീ മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ 1950 മെയ് 1 മുതൽ 7 വരെ തീയതികളിൽ നടന്നിരിക്കുന്നു. കോൺഫറൻസിൻെറ ആദ്യത്തെ രണ്ടുദിവസങ്ങളിലായി റവ ഫാദർ ഇ മാത്യൂസിൻെറ നേതൃത്വത്തിൽ നടന്ന ധ്യാനയോഗങ്ങളിൽ മുപ്പതില്പരം യുവാക്കന്മാർ സംബന്ധിച്ചു.

ക്രിസ്തീയ ജീവിതപഥം എന്നതായിരുന്നു സമ്മേളനത്തിൻെറ ചിന്താവിഷയം. പ്രധാന പ്രാസംഗികനായ മി.പി. ഗാംഗ്രലി, "സൃഷ്ടിയിലും രക്ഷണ്യകൃത്യത്തിലും പ്രകടമാക്കുന്ന ദൈവികപ്രവർത്തനം" എന്ന വിഷയത്തെ ആസ്പദമാക്കി മൂന്നു പ്രസംഗങ്ങൾ ചെയ്തു. മി. നൈനാൻ ഏബ്രഹാം എം. ഏ. "യുവജനങ്ങളുടെ മുമ്പിലുള്ള പ്രശ്നങ്ങൾ" എന്ന വിഷയത്തെപ്പററിയും, മി. മത്തായി സഖറിയാ "സഭയും എസ്. സി. എം. പ്രവർത്തനങ്ങളും" എന്ന വിഷയത്തെ ആസ്പദമാക്കിയും, അഖിലലോക ക്രൈസ്തവ വിദ്യാർത്ഥി ഫെഡറേഷൻ സെക്രട്ടറി മി. ചൗത്താൻ, ക്രൈസ്തവ വിദ്യാർത്ഥിപ്രസ്ഥാനത്തെ സംബന്ധിച്ചും പ്രസംഗിച്ചു. വൈകുന്നേരം നടന്ന കൺവൻഷൻയോഗങ്ങളിൽ റവ. ഫാദർ എൻ. ജി. കുര്യൻ, റവ. ഫാദർ പി. ഇ. ഡാനിയേൽ, ഡോ. സി. ററി. ഈപ്പൻ, വ. ദി. ശ്രീ റമ്പാൻ എം. പി. പത്രോസ്, മി. സി. എം. ജോൺ എന്നിവർ യഥാക്രമം "ക്രിസ്തുവും ക്രൂദാശകളും", "മനുഷ്യശരീരത്തെ സംബന്ധിച്ചുള്ള ക്രൈസ്തവവീക്ഷണം", "ധനത്തെപ്പററിയുള്ള ക്രിസ്തീയ മനോഭാവം", "മിഷ്യനറിവേല," "സുറിയാനിസഭയുടെ ഭൂതകാലചരിത്രം" എന്നീ വിഷയങ്ങളെപ്പററി പ്രസംഗങ്ങൾ ചെയ്തു.

പുതിയകാവിനു സമീപമുള്ള കല്ലുമല എന്ന സ്ഥലത്തുവച്ച് ഒരുദിവസം വൈകുന്നേരം ഒരു വെളിംപ്രസംഗയോഗം (open air meeting) നടന്നു. മാർ തേവോദോസ്യോസ് തിരുമേനി അദ്ധ്യക്ഷ്യംവഹിക്കുകയും വ. ദി. ശ്രീ പത്രോസുറമ്പാൻ, മി. കെ. എം. അലക്സാണ്ടർ എന്നിവർ പ്രസംഗിക്കയുമുണ്ടായി. അധഃകൃതരിൽനിന്നു ക്രിസ്തുമതം സ്വീകരിച്ച അനേകരും പൗരാവലിയും യോഗത്തിൽ സംബന്ധിച്ചിരുന്നു.

ബിസ്സിനസ്സ് സമ്മേളനം പൂർവവൽ ഉത്സാഹപ്രസരിപ്പിൻെറയും കർമ്മപ്രവണമായ ചിന്താഗതിയുടെയും ലാസ്യരംഗമായിരുന്നു. യോഗത്തിൽ പാസ്സാക്കിയ പ്രമേയങ്ങൾ താഴെ ചേർക്കുന്നു:—

1. സുറിയാനിസഭയുടെ ഒരുത്തമസുഹൃത്തായിരുന്ന ഫാദർ ചക്രവർത്തിയുടെ നിര്യാണത്തിൽ അനുശോചനം.

2. സിറിയൻ സ്റ്റുഡൻറ് കോൺഫറൻസിനു് മുഴുവൻ സമയം വിനിയോഗിക്കുന്ന ഒരു ജനറൽ സെക്രട്ടറി ഉണ്ടായിരിക്കണമെന്നു് ഈ സമ്മേളനം തീരുമാനിക്കുകയും അതിനാവശ്യമുള്ള പണം മുഴുവനുമോ അതിൻെറ അംശമോ സഭയുടെ പൊതുഫണ്ടിൽനിന്നു കൊടുക്കണമെന്നു കാതോലിക്കാബാവാതിരുമേനിയോടു് അഭ്യർത്ഥിക്കയും ചെയ്യുന്നു.

3. മലങ്കര ഓർത്തഡോക്സ് സമുദായം വകയായി ഒരു ഒന്നാംഗ്രേഡ് കോളജ് സ്ഥാപിക്കുന്നതിനു ഉടൻ വേണ്ട നടപടികൾ സ്വീകരിക്കണമെന്നു സുന്നഹദോസിനോടും മാനേജിംഗ് കമ്മററിയോടും ഈ സമ്മേളനം അഭ്യർത്ഥിക്കുന്നു.

4. മാർത്തോമ്മാ സ്റ്റുഡൻറ്സ് കോൺഫറൻസിൻെറയും ദക്ഷിണേന്ത്യസഭായുവജനകോൺഫറൻസിൻെറയും അഞ്ചു പ്രതിനിധികളെവീതം അടുത്തസിറിയൻ സ്റ്റുഡൻറ്സ് കോൺഫറൻസിൻെറ അതിഥികളായി ക്ഷണിക്കണമെന്നു് ഈ സമ്മേളനം നിശ്ചയിക്കുന്നു.

5. മലങ്കരസുറിയാനിസഭയുടെ സത്യവിശ്വാസാചാരങ്ങളെ അവരർഹിക്കുന്ന മഹാത്മ്യത്തോടുകൂടി പ്രസംഗങ്ങളിലും ലേഖനപരമ്പരകളാലും ജനങ്ങളെ ധരിപ്പിക്കുന്നതിന് പ്രസ്തുതവിഷയങ്ങളിൽ പാണ്ഡിത്യമുള്ളവരെ ചുമതലപ്പെടുത്തണമെന്നു് ബാവാതിരുമേനിയോടഭ്യർത്ഥിക്കുന്നു.

6. സഭാസമാധാനയത്നങ്ങളെ അഭിനന്ദിക്കുന്നതിനു് സന്തുഷ്ടമാകുന്നതിനൊപ്പം മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനും വികാസത്തിനും മലങ്കരെ സ്ഥാപിതമായിരിക്കുന്ന കാതോലിക്കാസിംഹാസനത്തിൻെറ കാനോനികമായ അധികാരാവകാശങ്ങൾക്കു് കോട്ടംതട്ടുന്ന യാതൊരു രാജിവ്യവസ്ഥകളും സ്വീകരിക്കരുതെന്നു് ഈ സമ്മേളനം നേതാക്കന്മാരോടു് അഭ്യർത്ഥിക്കുന്നു.

(ശേഷം 10-ാം പേജിൽ)

---

ക്കാതിരിക്കുകയില്ല. നമ്മുടെ അഹംഭാവത്തേയും സകല തിന്മയേയും ജയിക്കുന്നതിനു തൻെറശക്തി മതിയായതാണ്. ആ ശക്തി നമ്മിലേക്കൊഴുക്കിത്തരുവാൻ താൻ വാഞ്ഛിച്ചുകൊണ്ടേയിരിക്കുന്നു. തന്നിൽ വിശ്വസിക്കാതെ സ്വശക്തിയാൽ ജീവിതം വിജയകരമാക്കി പുരോഗമിപ്പിക്കുവാൻ മനുഷ്യനാൽ അസാദ്ധ്യമാണ്. ക്രിസ്തുവിലുള്ള വിശ്വാസം മാത്രമാണ് നമ്മുടെ ഏക ആശ്രയം. "എൻെറ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളയുകയില്ല," എന്നുള്ള അരുമനാഥൻെറ ആശ്വാസവചനങ്ങൾ നമുക്കു നിത്യമായ പ്രോത്സാഹനവും പ്രചോദനവും നൽകട്ടെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ-അപ്പൊ പ്ര. 22. 1-21

പൗലൂസ് ബന്ധിതനായതിനു ശേഷം കിട്ടിയ പ്രഥമഅവസരം തൻെറ ജീവിതത്തിലുണ്ടായ വലിയ വ്യതിയാനത്തിനു കാരണം സ്വജനങ്ങളെ അറിയിക്കുവാൻ അദ്ദേഹം വിനിയോഗിച്ചു. എങ്കിലും അദ്ദേഹത്തിൻെറ സമർത്ഥമായ അപേക്ഷ അവരെ ശാന്തപ്പെടുത്തുന്നതിനു പകരം കൂടുതൽ കലുഷിതരാക്കുകയാണു ചെയ്തതു്. പൗലൂസിൻെറ പ്രസംഗത്തിനു് ഏതാണ്ടു് മൂന്നു ഭാഗങ്ങളുണ്ടു്. (1) മാനസാന്തരത്തിനു മുമ്പുള്ള അവസ്ഥ. (2) മാനസാന്തരചരിത്രം. (3) അനന്തരാവസ്ഥ. പരീശനും "മാർഗ്ഗക്കാരെ" കൊല്ലുന്നവനും ആയിരുന്ന ശൗൽ ജാതികളുടെ അപ്പൊസ്തലനായ പൗലൂസ് ആയിത്തീർന്ന ചരിത്രമാണു നാമിവിടെ വായിക്കുന്നതു്. സഭയുടെ സംഹാരകനായി എഴുന്നേററവൻ അൽഭുതകരമായവിധത്തിൽ സഭയുടെ കെട്ടുപണിക്കാരനായി രൂപാന്തരപ്പെട്ടു. പൗലൂസ് അപ്പൊസ്തലനെപ്പോലെ ആദിമസഭയിൽ സഭയുടെ വളർച്ചയ്ക്കു വേണ്ടി ബദ്ധപ്പെട്ട മറെറാരുവനെ നാം കാണുന്നില്ല. "ശൗലേ, ശൗലേ, നീ എന്നെ ഉപദ്രവിക്കുന്നതു് എന്തു്" എന്നും "നീ ഉപദ്രവിക്കുന്ന നസറായനായ യേശു ആകുന്നു ഞാൻ" എന്നുമുള്ള യേശു തമ്പുരാൻെറ വാക്കുകളെ പററി ചിന്തിക്കുക? സഭാംഗങ്ങളെ പീഢിപ്പിക്കുന്നതു യേശുവിനെ പീഡിപ്പിക്കുന്നതായിട്ടാണല്ലൊ ഇവിടത്തെ വിവക്ഷ. സഭയുടെ ഇന്നത്തെ സാഹചര്യത്തിൽ നാം യേശുതമ്പുരാനെ പീഢിപ്പിക്കുന്നവരോ ശുശ്രൂഷിക്കുന്നവരോ? അതോ വെറും കാഴ്ചക്കാരോ?

ചൊവ്വാ—അപ്പൊ. പ്ര. 23. 1-11.

പൗലൂസ് ന്യായാധിപസംഘത്തെ അഭിമുഖീകരിച്ചു നിൽക്കുകയാണു്. അദ്ദേഹം തന്നെ ഒരവസരത്തിൽ അതിൻെറ അംഗമായിരുന്നിരിക്കണം. അതേ, ന്യായാധിപസംഘത്തിൻെറ മുമ്പിൽ കുറെ വർഷങ്ങൾക്കു മുമ്പ് സ്തേഫാനോസു നിൽക്കുമ്പോൾ താൻ ആ നടപടികളെ ഏതുവിധം വീക്ഷിച്ചു എന്ന ചിന്തയും അദ്ദേഹത്തിൽ കടന്നിരിക്കാം. മരിച്ചവരുടെ പുനരുത്ഥാനത്തെക്കുറിച്ചുള്ള സൂചന ന്യായാധിപസംഘത്തിൽ ഛിദ്രമുണ്ടാകുവാനായി നൽകിയതായിരിക്കണമെന്നില്ല. സുവിശേഷത്തിൻെറ കാതലായ ഭാഗമാണല്ലൊ പുനരുത്ഥാനം. ഏതായാലും ആ സംഭവങ്ങളെല്ലാംമൂലം പൗലൂസ് മനോഭാരത്തോടുകൂടിയാണു് രാത്രിയെ സ്വാഗതം ചെയ്തതു്. എന്നാൽ രാത്രിയിലുണ്ടായ ദർശനവും "ധൈര്യമായിരിക്ക" എന്ന ആശ്വാസവചനവും അദ്ദേഹത്തിൻെറ മനോഭാരം പാടെ മാററി. റോമയിലും അദ്ദേഹം ക്രിസ്തുവിൻെറ സാക്ഷിയാകുവാൻ വിളിക്കപ്പെട്ടിരിക്കുന്നു എന്നു് അദ്ദേഹം ഗ്രഹിച്ചു. സങ്കടം, കഷ്ടത, പരാജയം, നിരാശ ഇവയെല്ലാം നമുക്കുണ്ടാകുമ്പോൾ ക്രിസ്തു നമ്മോടുകൂടെയുണ്ടു് എന്നു ഗ്രഹിക്കണം. നിരാശയുടെ അടിത്തട്ടിലും അവനെ നാം മുറുകെ പിടിക്കുന്നു എങ്കിൽ ക്രിസ്തുവിനായുള്ള സേവനസരണികൾ അവൻ നമുക്കു കാണിച്ചുതരുന്നതാണു്.

ബുധൻ-അപ്പൊ. പ്ര. 24. 1-9,22-27.

പൗലൂസിനെ വധിക്കുന്നതിനുള്ള യഹൂദ ഗൂഢാലോചന വെളിപ്പെടുകയാൽ അദ്ദേഹത്തെ കൈസര്യയിലേക്കു അയച്ചു. എന്നാൽ സന്നദ്രിംസംഘം മൗനമായിരുന്നില്ല. യേശുവിനെ വധിച്ചവർ പൗലൂസിനെതിരായി പ്രവർത്തിച്ചതൽഭുതമല്ലല്ലൊ. അവരുടെ ഒരു പ്രതിനിധിസംഘം ഒരു നിയമോപദേഷ്ടാവിൻെറ സഹായത്തോടുകൂടി ഫേലിക്സിനെ സമീപിച്ചു. ഇരുകൂട്ടരുടെയും വാദം കേട്ടിട്ടു് സത്യാവസ്ഥ അദ്ദേഹത്തിനു ബോദ്ധ്യമായി എങ്കിലും അദ്ദേഹം ഒരു തീരുമാനവും ചെയ്യാതെ അവധിവയ്ക്കുകയാണു ചെയ്തതു്. ലൃസിയാസ് വരട്ടെ എന്നായിരുന്നു അദ്ദേഹത്തിൻെറ സമാധാനം. പിന്നീടൊരവസരത്തിൽ ക്രിസ്തുയേശുവിനെക്കുറിച്ചു് കേട്ടപ്പോഴും പിന്നീടാകാം എന്നു പറഞ്ഞു കാര്യങ്ങൾ നീട്ടിവയ്ക്കുകയാണു് ചെയ്തതു്. ആ അവസരം പിന്നീടു വന്നുമില്ല. പീലാത്തോസും ഫേലികസും തമ്മിൽ വലിയ സാമ്യമുണ്ടു്. രണ്ടു സന്ദർഭങ്ങളിലും തടവുകാരൻെറ മുമ്പിൽ ഭരണാധികാരിയാണു് ന്യായവിധിക്കു വിധേയനായതു്. ക്രിസ്തുവും അവൻെറ മാർഗ്ഗവുമായി നാം സമ്പർക്കത്തിൽ വരുമ്പോഴൊക്കെയും യാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കാതെ അവധിവയ്ക്കുന്നപക്ഷം പിന്നീടതിനുള്ള സൗകര്യം നമുക്കു ലഭിച്ചു എന്നു വരുന്നതല്ല.

വ്യാഴം-അപ്പൊ പ്ര. 25. 1-12.

ദുർഭരണം നിമിത്തം ഫെലിക്സ് തിരികെ വിളിക്കപ്പെടുകയും കുറേക്കൂടെ ഉത്തമനായ ഫെസ്തൊസ് ആ സ്ഥാനത്തേക്കു നിയോഗിതനാകുകയും ചെയ്തു. യഹൂദമര്യാദകളെപ്പററി അദ്ദേഹം അജ്ഞനായിരുന്നതിനാൽ പൗലൂസിൻെറ വൈരികൾ ഇതു തക്ക അവസരമെന്നുകരുതി പൗലൂസിനെപ്പററിയുള്ള ആരോപണം തങ്ങളുടെ തീരുമാനത്തിനു വിടുമെന്നു പ്രതീക്ഷിച്ചു. അവരുടെ ഉദ്ദേശം എന്തെന്നുള്ളതിനെപ്പററി അദ്ദേഹം അജ്ഞനായിരുന്നതുകൊണ്ടു് പൗലൂസ് യെരുശലേമിലേക്കു് അയക്കപ്പെടുമെന്നും അവർ നിരൂപിച്ചു. എന്നാൽ നിയമപ്രകാരം അതിനു തടവുകാരൻെറ സമ്മതമാവശ്യമായിരുന്നു. തൻെറ സ്വജാതികളിൽനിന്നു മരണമേ പ്രതീക്ഷിക്കേണ്ടു എന്നു് പൗലൂസ് അറിഞ്ഞിരുന്നതുകൊണ്ടു് അദ്ദേഹം റോമാചക്രവർത്തിയിൽ അഭയം ചൊല്ലുവാൻ നിർബന്ധിതനായി. റോമാപൗരനെന്ന നിലയിൽ അതു് അദ്ദേഹത്തിൻെറ ജന്മാവകാശവുമായിരുന്നു. അങ്ങനെ റോമായിൽ സുവിശേഷം പ്രസംഗിക്കണമെന്നുള്ള അപ്പൊസ്തലൻെറ പ്രതീക്ഷ നിറവേറുവാൻ പോകുകയാണു്. എങ്കിലും അതു് അദ്ദേഹത്തിൻെറ പ്രതീക്ഷകളിൽനിന്നു് എത്രയോ വ്യത്യസ്തമായ മാർഗ്ഗത്തിലായിരുന്നു. നമ്മുടെ പ്രാർത്ഥനകൾക്കുള്ള ഉത്തരവും പ്രത്യാശകളുടെ നിറവേറലും അപ്രതീക്ഷിതമാർഗ്ഗങ്ങളിൽ കൂടി ആയിരിക്കാം.

വെള്ളി-അപ്പൊ. പ്ര. 26. 1-32.

പൗലൂസ് റോമാപൗരനെന്ന നിലയിൽ റോമാചക്രവർത്തിയിൽ അഭയം ചൊല്ലിയതു് ഫെസ്തൊസിനെ ഒരു വിഷമവൃത്തത്തിലാക്കി. എന്തുചെയ്യണമെന്നറിയാതെ ആ ഭരണാധിപൻ കുഴങ്ങി. അപ്പോഴായിരുന്നു അഗ്രിപ്പാരാജാവിൻെറ ആഗമനം. അഗ്രിപ്പാരാജാവിൻെറ സാന്നിദ്ധ്യത്തിൽ നടത്തിയ വിചാരണ നിയമാനുസരണമുള്ളതല്ലായിരുന്നു എങ്കിലും അതുകൊണ്ടു ചക്രവർത്തിയുടെ അടുക്കൽ അയയ്ക്കുന്നതിനു കേസുസംബന്ധിച്ചു് ഏതെങ്കിലും വിവരം ലഭിക്കുമെന്നദ്ദേഹം പ്രതീക്ഷിച്ചു. അങ്ങനെ പൗലൂസിനു ലഭിച്ച അവസരം സമർത്ഥമായിത്തന്നെ അദ്ദേഹം വിനിയോഗിച്ചു. എങ്കിലും അവയെല്ലാം ഭ്രാന്തൻെറ വ്യർത്ഥജല്പനങ്ങളായിട്ടാണു് ഫെസ്തോസിനു തോന്നിയതു്. അഗ്രിപ്പാരാജാവു് "ഞാൻ ക്രിസ്ത്യാനിയായിത്തീരുവാൻ നീ എന്നെ അല്പംകൊണ്ടു് സമ്മതിപ്പിക്കുന്നു" എന്നു പറഞ്ഞു ഒഴിഞ്ഞുമാറുകയാണു ചെയ്തതു്. മതത്തെ അവജ്ഞയോടെ വീക്ഷിക്കുന്ന ഫെസ്തോസ്, സമുദായത്തിൻെറ ചിന്താഗതിയനുസരിച്ചു ചിന്തിക്കുകയും ത്യാഗത്തെ ഭയപ്പെടുകയും ചെയ്യുന്ന അഗ്രിപ്പാ, സ്വർഗ്ഗീയദർശനത്തിനു് തന്നെത്തന്നെ അടിമപ്പെടുത്തുന്ന പൗലൂസ് ഇങ്ങനെ മൂന്നുതരത്തിലുള്ളവരെയാണു് നാം ഇ

(8-ാം പേജിൽനിന്നു തുടർച്ച)

7. കഴിഞ്ഞ മൂന്നു വർഷക്കാലം കോൺഫറൻസിൻെറ ജനറൽ സെക്രട്ടറിയായിരുന്നു സേവനമനുഷ്ഠിച്ച റവ. എൻ എം തോമസ് ശെമ്മാശൻ എം. എ. യോടുള്ള ഒരു കൃതജ്ഞത.

**ജനറൽകമ്മിററി**

അടുത്തതായി ജനറൽകമ്മിററിയെ തെരഞ്ഞെടുത്തു.

പ്രസിഡണ്ടു് മാർ തേയോഫിലോസ്സ് തിരുമേനി

ജനറൽ സെക്രട്ടറി മി. എം. തൊമ്മൻ

ഓർഗനൈസിംഗ് സെക്രട്ടറി മി. ററി ഇ. ജോർജ്ജ്.

കോൺഫറൻസിൻെറ പ്രവർത്തനം ഊർജ്ജസ്വലതയോടുകൂടി തുടർന്നു നടത്തുന്നതിനും, കോളജു കേന്ദ്രങ്ങളിലും ഹൈസ്കൂളുകളിലും കാര്യക്ഷമമായി പ്രവർത്തിക്കുന്നതിനും മുഴുവൻ സമയവും വിനിയോഗിച്ചു ജോലി ചെയ്യുന്ന ഒരു ഓർഗനൈസിംഗ് സെക്രട്ടറിയെ നിയമിച്ചതു ഉചിതമായിട്ടുണ്ടു്. മാത്രമല്ല, ആ നിയമനകാര്യത്തിൽ യുവജനങ്ങൾ പ്രദർശിപ്പിച്ചസേവനനിഷ്ഠ അഭിനന്ദനീയംതന്നെ. സെക്രട്ടറിയുടെ ചെലവിലേക്ക് അഞ്ഞൂറോളം ക. ഈ വർഷം സംഭാവന ചെയ്യുന്നതിനു് കോൺഫറൻസിൽ സന്നിഹിതരായിരുന്ന യുവജനങ്ങൾവാഗ്ദത്തംചെയ്യുകയുണ്ടായി.

മെയ് 7-ാംനു- വി. കുർബാനാനന്തരം മാർ തേയോദോസ്യോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തോടുകൂടി വാർഷികസമ്മേളനച്ചടങ്ങുകൾ പര്യവസാനിച്ചു. പൊതുയോഗത്തിൽ വ. ദി. ശ്രീ. പത്രോസ് റമ്പാനും മി. പി ഗാംഗുലിയും മി. സി എം സ്റ്റീഫനും പ്രസംഗിച്ചു. മലങ്കരസുറിയാനിസഭ ബംഗാളിലെ ആംഗ്ലിക്കൻ സഭാംഗങ്ങളെ സഹായിക്കുന്നതിനുള്ള ഹൃദയസ്പൃക്കായ ഒരഭ്യർത്ഥനയായിരുന്നു മി. ഗിംഗുലിയുടെ പ്രസംഗത്തിലടങ്ങിയിരുന്നതു്.

പുതിയകാവുപള്ളിയും ഇടവകയിലെ യുവജനങ്ങളും നൽകിയ സഹായസഹകരണങ്ങൾ കോൺഫറൻസിൻെറ വിജയപര്യവസാനത്തിനു് വളരെയധികം സഹായിച്ചിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല. സുറിയാനിസഭയിലെ വൈദികരും നേതാക്കന്മാരും കോൺഫറൻസിൽ സജീവമായ ഭാഗഭാഗിത്വം വഹിക്കുകയും നേതൃത്വം നൽകുകയും ചെയ്യേണ്ടതിൻെറ ആവശ്യകത പ്രത്യേകം അനുസ്മരിക്കേണ്ടതുണ്ടു്.

**അനന്തരപരിപാടികൾ**

മെയ് 7-ാംനു- ഉച്ചതിരിഞ്ഞു നടന്ന യുവജനങ്ങളുടെ ഒരു അനൗപചാരിക സമ്മേളനത്തിൽവച്ചു് അടുത്തതായി അവലംബിക്കേണ്ട ചില കർമ്മപദ്ധതികളെപ്പററി ചർച്ചനടത്തി. അടുത്ത വർഷത്തെ പ്രവർത്തനങ്ങളുടെ നാന്ദിയായി ഈ മദ്ധ്യവേനൽ അവധിക്കാലത്തു തന്നെ ചില ഇടവകസന്ദർശനങ്ങളും (Parish tour) വിദ്യാർത്ഥി ക്യാമ്പുകളും (Boys Camp) നടത്തേണ്ടതിൻെറ ആവശ്യകത സമ്മേളനത്തിൽ വ്യക്തമാക്കി. ഈ മദ്ധ്യവേനൽ അവധിക്കാലത്തു്, കോട്ടയം തിരുവല്ലാ തുടങ്ങിയ ഏതാനും കേന്ദ്രങ്ങളിൽവച്ചു് വിദ്യാർത്ഥിക്യാമ്പുകൾ നടത്തുന്നതിൻെറ ആവശ്യത്തിലേക്കു് മെ. പി. പി. ജോർജ്, (മാങ്ങാനം) ററി. സി ഉമ്മൻ (പുതുപ്പള്ളി), പി. പി. ജോർജ് (കുറിച്ചി) എന്നവരടങ്ങിയ ഒരു സബ്കമ്മിററിയെ നിയമിച്ചു. മേല്പാടം പത്തനംതിട്ട തുടങ്ങിയ ഇടവകകൾ സന്ദർശിക്കുന്ന കാര്യത്തിൽ വേണ്ട സജ്ജീകരണങ്ങൾചെയ്യുന്നജോലി മെ.കെ എ.ജോർജ്, ററി.ഇ.ജോർജ് എന്നിവരടങ്ങിയ വേറൊരു സബ്കമ്മിററിയെ ഭരമേല്പിച്ചു.

മദ്ധ്യവേനൽ അവധിക്കാലത്തുതോറും ഒരു മാസത്തേക്കു നീണ്ടുനിൽക്കുന്ന ഒരു മിഷ്യനറിക്യാമ്പ് നടത്തുന്ന കാര്യത്തിൽവേണ്ട പ്രായോഗിക നടപടികൾക്കായി റവ. എൻ എം തോമസ് ശെമ്മാശൻ, മി. സി ഐ ഇട്ടി എന്നിവരടങ്ങിയ ഒരു സബ്കററിയെ നിയമിച്ചു. ഏതെങ്കിലും കേന്ദ്രത്തിൽവച്ചു ഇടവകസന്ദർശനങ്ങളോ വിദ്യാർത്ഥി ക്യാമ്പുകളോ നടത്താൻ സൗകര്യമുള്ള പക്ഷം തല്പരരായ യുവജനങ്ങൾ അതതു സബ്കമ്മിററികളുമായി സമ്പർക്കത്തിലേർപ്പെടുന്നതു് അഭിലഷണീയമായിരിക്കും.

ഖിടെ കാണുന്നതു്. അനുസരണം ജീവിതത്തെ രൂപാന്തരപ്പെടുത്തുന്നു. അതു് പൗലൂസിനെ ദൈവത്തിൻെറ ഒരു വലിയ ആയുധമാക്കിത്തീർത്തു. നാം ഈ മൂന്നു വിഭാഗത്തിലേതിലുൾപ്പെടുന്നു.

ശനി—അപ്പൊ. പ്ര. 28. 11-3 .

ലൂക്കോസിനാൽ അനുഗതനായി അപ്പൊസ്തലൻ തടവുപുള്ളിയായി റോമാനഗരത്തെസമീപിച്ചു. പുത്യൊലിയിൽ വച്ചു് ചില ക്രൈസ്തവസഹോദരങ്ങൾ അവരെ സ്വീകരിച്ചു് റോമാനഗരിയിലേക്കു കൊണ്ടുപോയി. അവിടെയെത്തിയതിനു ശേഷവും "ഇസ്രായേലിൻെറ പ്രത്യാശ"യെപ്പററി യഹൂദന്മാരോടു് അദ്ദേഹം സംസാരിച്ചു. എങ്കിലും അതു മുന്നമെപ്പോലെ പരാജയപ്പെടുകയാണു ചെയ്തതു്. അങ്ങനെ സ്വജാതിയുടെ മാനസാന്തരത്തിനുള്ള സാദ്ധ്യത തുച്ഛമെന്നു് അദ്ദേഹം ഖേദപൂർവം ഗ്രഹിച്ചു. അപ്പൊസ്തലൻെറ പിന്നീടുള്ള പരിപാടികളെക്കുറിച്ചു് നാം ഈ ഗ്രന്ഥത്തിൽനിന്നു് കാര്യമായി യാതൊന്നുമറിയുന്നില്ലെങ്കിലും തടവുകാരനായിരുന്നുകൊണ്ടു്, തന്നെ സന്ദർശിച്ചവരോടു് സുവിശേഷം പ്രസംഗിക്കുകയും അനേകരെ ക്രിസ്തുവിലേക്കാകർഷിക്കുകയും ചെയ്തു. ഇക്കാലത്തു് എഴുതിയതെന്നു വിശ്വസിക്കപ്പെടുന്ന ചില ലേഖനങ്ങളും നമുക്കു ലഭിച്ചിട്ടുണ്ടു്. അദ്ദേഹം സ്വതന്ത്രനായി പിന്നെയും പല സ്ഥലങ്ങളിൽ സഞ്ചരിക്കുകയും അവസാനം റോമായിൽ രക്തസാക്ഷിയായി മരിക്കുകയും ചെയ്തു എന്നു വിശ്വസിക്കപ്പെടുന്നു. തൻെറ വിശ്വാസവും തീക്ഷ്ണതയും മങ്ങിപ്പോകാതെ നിരന്തരം അദ്ധ്വാനിച്ചുകൊണ്ടിരുന്ന ആ മഹാപുരുഷൻെറ ജീവിതത്തിലേക്കു് നാം തിരിഞ്ഞുനോക്കുന്നതോടൊപ്പം നമ്മുടെ സമർപ്പണവും വിശ്വാസ തീക്ഷ്ണതയും അദ്ദേഹത്തിൻേറതിനോടനുരൂപമായി വളരുവരേണമെ എന്നു് നമുക്കു പ്രാർത്ഥിക്കാം.

# ചാക്കോച്ചേട്ടൻെറ ബിൽ

(വിപിനൻ)

അങ്ങനെ ചാക്കോച്ചേട്ടൻ മൈലക്കാളയെ വിററു. അവൻെറ കഴുത്തിൽ കിടന്ന കയർ മാറിയപ്പോൾ ആ വൃദ്ധൻെറ കണ്ണിൽ നിന്നു മൂന്നു കണ്ണുനീർത്തുള്ളികൾ അടന്നു വീണു. അയാൾക്കു മനസ്സുണ്ടായിട്ടു വിററതല്ല. തൻെറയും കുടുംബത്തിൻെറയും നിത്യച്ചെലവിനുള്ള വക വേലചെയ്തുണ്ടാക്കിത്തരുന്ന ഒരു കാളയെ ആരെങ്കിലും വിൽക്കുമോ?. വാസ്തവത്തിൽ അയാൾ ഒരു കാളയായിട്ടല്ല അതിനെ കരുതിയിരുന്നതു്. ഒരുത്തമ സ്നേഹിതനായി അതിനെ വിലമതിച്ചു ഹൃദയപൂർവം സ്നേഹിച്ചിരുന്നു. "മോനേ" എന്നേ അയാൾ അവനെ വിളിക്കാറുള്ളു. ആ വിളി കേൾക്കുമ്പോൾ വിശേഷബുദ്ധിയുള്ള ആ മൃഗം തൻെറയജമാനൻെറസ്വരം മനസ്സിലാക്കിട്ടെന്നപോലെ തലയാട്ടും. അയാൾ അതിരാവിലെ എഴുന്നേററാലുടൻ തൊഴുത്തിലേക്കോടിച്ചെല്ലും. അപ്പോൾ ആ കാള അരികിൽ കിടക്കുന്ന പച്ചപ്പുല്ലുകെട്ടിൽ നിന്നു വായ് നിറയെ പുല്ലുകടിച്ചു ചവച്ചു തിന്നുകൊണ്ടു് അയാളെ നോക്കി നിൽക്കും. അയാൾ അടുത്തുചെന്നാലുടനെ അതിൻെറ കൊഴുത്തു മിനുത്ത ദേഹത്തു് തൻെറ തഴമ്പിച്ച കൈകൊണ്ടു ആകെയൊന്നു തടവി, നെററിയിൽ മെല്ലെ ചൊറിഞ്ഞുകൊടുക്കും. ആ സുഖമനുഭവിച്ചുകൊണ്ടു ആ മൃഗം സമാധിയിലെന്നപോലെ കുറെ നേരം അനങ്ങാതെ നിൽക്കുന്ന കാഴ്ച ആനന്ദകരമാണു്.

അവനെ വിലയ്ക്കു വാങ്ങാൻ പലരും മുമ്പുവന്നു വില പറഞ്ഞിട്ടുള്ളതാണു്. എങ്കിലും എത്ര വിലതന്നാലും വിൽക്കുകയില്ല എന്നായിരുന്നു അന്നൊക്കെ അയാളുടെ മറുപടി. 150 രൂപാ വരെ ചിലർവിലപറഞ്ഞിട്ടുണ്ടെങ്കിലും അയാൾ കൊടുത്തില്ല എന്നാൽ ഒടുവിൽ വിൽക്കാതെ ഗത്യന്തരമില്ലെന്നു വന്നുകൂടി. അയാൾ താമസിച്ചിരുന്ന ചെറിയ പുരയിടത്തിന്മേൽ ഒരു കടബാദ്ധ്യതയുണ്ടായിരുന്നു അതു വീട്ടുവാൻ വേണ്ടി വളരെക്കാലമായി അയാൾ മിച്ചിച്ചുണ്ടാക്കിയ ഒരു തുക സൂക്ഷിച്ചിരുന്നു. അതുകൊണ്ടും പോരാതെ വന്ന തുക നികത്താൻ വേറെയാതൊരുമാർഗ്ഗവും കാണാഞ്ഞതിനാലാണു് ഒടുവിൽ കാളയെ വിൽക്കാമെന്നു തന്നെ തീരുമാനിച്ചതു്. അല്ലെങ്കിൽ കിടപ്പാടം കടക്കാർ കൊണ്ടുപോകും.

പാമ്പാടിയിൽ നിന്നു കോട്ടയം (നാഗമ്പടം) കാളച്ചന്തയിൽ കൊണ്ടുവന്നാണയാൾ കാളയെ വിററതു്. പാമ്പാടിയിൽ നിന്നു കോട്ടയം വരെ അയാളും മകൻ തോമ്മായും കൂടി കാളയേയും കൊണ്ടു നടന്നുവന്നു. കോട്ടയത്തു വന്നപ്പോഴേക്കു് അപ്പനും മകനും വളരെ ക്ഷീണിച്ചിരുന്നു. രണ്ടുപേർക്കും കോട്ടയത്തുവന്നു് അത്താഴമുണ്ണാൻ പൊതിച്ചോറു് എടുത്തിരുന്നു. ചാക്കോ ചേട്ടനു് തൈരൊഴിച്ച പൊതിച്ചോർ ഇഷ്ടമാണു്. മകനു അത്ര പിടുത്തമല്ല അവനു 16 വയസ്സു കഴിഞ്ഞിട്ടുള്ളതേയുള്ളു പറയത്തക്കപഠിത്തമൊന്നുമല്ല. എങ്കിലും പരിഷ്ക്കാരരീതികളിലൂടെ പോയാൽ കൊള്ളാമെന്നുണ്ടു്.

കോട്ടയത്തു ചെന്നു് അത്താഴമുണ്ണാൻ ഇത്ര ദൂരെ നിന്നു പൊതിച്ചോർ കെട്ടിക്കൊണ്ടു പോകണമോ? കോട്ടയം ടൌൺ ചോറുകിട്ടാത്തസ്ഥലമോ മറെറാ ആണോ? എന്നു പയ്യൻ ചോദിച്ചതാണെങ്കിലും എൻെറ മോനേ കോട്ടയം ടൌണിൽ നമ്മൾ ഒരു ഹോട്ടലിൽ കേറി ഒന്നു് ഊണുകഴിച്ചാൽ പിന്നെ ഈ കാളയെ വിററു കിട്ടുന്ന രൂപായിൽ മിച്ചമൊന്നും കാണുകയില്ല. എന്നായിരുന്നു ആ അനുഭവസമ്പന്നൻെറ മറുപടി.

150 രൂപാ വിലപറഞ്ഞ കാളയ്ക്കു നൂറു രൂപായേ വിലകിട്ടിയുള്ളു. അതിനും കാളയെ കൊടുക്കുന്നില്ലെന്നു വച്ചാൽ തിരിയെ പാമ്പാടിക്കു തന്നെ കൊണ്ടുപോരേണ്ടിവന്നേക്കുമെന്നു വിചാരിച്ചു വിററതാണു്. ന്യായമായി കിട്ടേണ്ടിയിരുന്ന വിലയിൽ 50 രൂപാ കുറഞ്ഞുപോയതിൽ ചാക്കോച്ചേട്ടൻെറ മുഖത്തു് ഒരു വിഷാദച്ഛായ കാണാനുണ്ടായിരുന്നു. 150 രൂപാ വിലകിട്ടിയിരുന്നെങ്കിൽ തന്നെയും ആ തുക വസ്തുവിൻെറ കടം വീട്ടാവശ്യത്തിനു കഷ്ടിച്ചു തികഞ്ഞുവരുമായിരുന്നില്ല.

കാളയെ വിററു കിട്ടുന്ന തുകയെപ്പററി മകൻ തോമ്മായിക്കും ഉള്ളിൽ ചില ഭാവനകൾ ഉണ്ടായിരുന്നു. ഒരു കുട വാങ്ങിക്കണം; ഒരുജോടി വള്ളിച്ചെരിപ്പു്, ഒരുമുറിക്കയ്യൻ ഷർട്ടിനു തുണി ഒരു പേനാക്കത്തി അങ്ങനെ പലതും. പക്ഷെ തുക കുറഞ്ഞുപോയതുകൊണ്ടു് അവൻ അതൊന്നും വെളിയിൽ മിണ്ടിയില്ല.

ഏതായാലും ഉച്ചയ്ക്കു ഏതെങ്കിലും നല്ല ഒരു ഹോട്ടലിൽ കേറി ഒന്നുണ്ണണം എന്നു തോമ്മാ വിചാരിച്ചു. അപ്പനോടു അവനതൊന്നു സൂചിപ്പിക്കുകയും ചെയ്തു. ഊണൊക്കെ ഇനിയങ്ങു പാമ്പാടിയിൽ ചെന്നിട്ടു മതി; നിനക്കു വിശക്കുന്നെങ്കിൽ നമുക്കു വല്ല കാപ്പിക്കടയിലും കയറി ഒരിത്ര കട്ടം കാപ്പിയും കുടിച്ചു വെയിലാറുമ്പോൾ മെല്ലെ അങ്ങു നടക്കാം. സന്ധ്യയ്ക്കു മുമ്പു വീട്ടിലെത്തി ഊണുകഴിക്കാം അയാൾ പറഞ്ഞു.

തോമ്മായുടെ പ്രശ്നം വിശപ്പല്ലായിരുന്നു കോട്ടയം ടൌണിലെ ഏതെങ്കിലും നല്ല ഒരു ഹോട്ടലിൽ കയറി അവിടത്തെ രുചികരമായ ആഹാരപദാർത്ഥങ്ങൾ കഴിക്കാനുള്ള ഒരു കൊതി. പാമ്പാടിയിൽ നിന്നു സാധാരണ കോട്ടയം ടൌണിൽ പോയിവന്ന ഒരു കൂട്ടുകാരൻ അവനോടു കോട്ടയത്തെ ഭക്ഷണസുഖത്തെപ്പററി വിവരിച്ചു പറഞ്ഞിട്ടുണ്ടു്.

ഒടുവിൽ മകൻെറ നിർബന്ധം കൊണ്ടു് എവിടെയെങ്കിലും ചാർജ്ജ് കുറഞ്ഞ ഒരു നായർ ഹോട്ടലിൽ കയറി ഊണുകഴിക്കാമെന്നു ചാക്കോച്ചേട്ടൻ മനസ്സില്ലാമനസ്സോടെ സമ്മതിച്ചു. കോട്ടയം ടൌണിലെ വീഥികളിൽ ചാർജ്ജു കുറഞ്ഞ ഒരു ഹോട്ടൽ തേടികുറെനേരം അങ്ങോട്ടുമിങ്ങോട്ടും നടന്നു. അതിനിടയിൽ വഴിയിൽ കണ്ട ഏതാനുംതെരുവുപയ്യന്മാരോടു വഴിചോദിച്ചു. മഹാ കുസൃതികളായ അവന്മാർ ഉൾനാട്ടുകാരായ ഈ കിഴവനെയും മകനെയും ഒന്നു പററിക്കണമെന്നു കരുതി, "വന്നാട്ടെ. വല്യപ്പാ, ഇന്ന ഹോട്ടലിൽ ഒന്നാന്തരം ഊണിനു രണ്ടണയേയുള്ളു. ഇഷ്ടംപോലെ ചോറും കറികളും കിട്ടും, ഹോട്ടൽ കണ്ടാൽ കച്ചേരിയാണെന്നു തോന്നും. അത്ര മോടിയാണു് കാര്യങ്ങളെല്ലാം" എന്നുപറഞ്ഞു വിളിച്ചുകൊണ്ടുപോയി, സാധാരണ വലിയ പണക്കാർ മാത്രം പോകാറുള്ള പരിഷ്കൃതരീതിയിലുള്ള ഒരു ഒന്നാന്തരം ഹോട്ടൽ കാണിച്ചുകൊടുത്തു. മനോഹരമായ വലിയ കെട്ടിടവും ഗേററും മററും കണ്ടപ്പോൾ അപ്പനും മകനും ഉള്ളിലേക്കു കടന്നു ചെല്ലാൻതന്നെ ഒന്നു മടിച്ചു. എങ്കിലും, "ഒട്ടും ശങ്കിക്കേണ്ടാ, നേരെ കയറിച്ചെല്ലു; അവിടെ കാണുന്ന വട്ടമേശയ്ക്കരികിലിട്ടിരിക്കുന്ന കസേരകളിലിരുന്നുകൊള്ളുക. ഉടൻ ചോറും കറികളും മുമ്പിൽ വന്നു നിരക്കും" എന്നു വഴികാട്ടികളായ പയ്യന്മാർ ഗേററിനു വെളിയിൽനിന്നുകൊണ്ടു നൽകിയ ഉറപ്പിനെ അടിസ്ഥാനപ്പെടുത്തി, ചാക്കോച്ചേട്ടനും മകനും ഉൾഭീതി വിട്ടു നേരേ ഉള്ളിലേക്കു കടന്നുചെന്നു, കൈയും കാലും മുഖവും കഴുകി, ഒരു വട്ടമേശയ്ക്കരുകിൽ സ്ഥിതിചെയ്തിരുന്ന കസേരകളിൽ ചെന്നിരു

Reg: No. T 64 Licence No. 498 Date20-8-1946 Reg. M 526

# THE CHURCH WEEKLY

ണു. വിശാലമായ ആ മുറിയിലെ ഉപകരണസാമഗ്രികളുടെ ഭംഗിയും ശുചിത്വവും ആ ഗ്രാമീണനെ അൽഭുതപ്പെടുത്തി. താമസിയാതെ ഒരു ഭൃത്യൻവന്നു ഒരു ബട്ടൻ അമർത്തിയ ഉടൻ വൈദ്യുതപങ്കാ കറങ്ങാൻ തുടങ്ങി.

“ഹ! എന്തൊരു സുഖമായ കാററു”! നമ്മുടെ വടക്കെ പാടത്തുപോലും ഇത്ര നല്ല കാററു കിട്ടുകയില്ല” ചാക്കോച്ചേട്ടൻ പറഞ്ഞു.

പത്തു മിനിററിനകം പരന്ന വസ്തിപ്പാത്രങ്ങളിൽ ഭക്ഷണവിഭവങ്ങൾ വേലക്കാർ മേശപ്പുറത്തു കൊണ്ടുവന്നു നിരത്തിവച്ചു. മത്സ്യമാംസങ്ങൾകൊണ്ടു പലതരത്തിലുണ്ടാക്കിയ കറികൾ, നല്ല മീൻ പൊരിച്ചതു, മീൻ കട്ട്ലെററുകൾ, എന്നുവേണ്ടാ പലതും. “അതുവേണ്ടേ, ഇതുവേണ്ടേ, എന്നൊക്കെ ഹോട്ടലിലെ ഭൃത്യന്മാർ താല്പര്യപൂർവം ചോദിച്ചതിനെല്ലാം തോമ്മാ സമ്മതംമൂളി. അങ്ങനെ വിഭവസമൃദ്ധമായ ഊണുകഴിഞ്ഞു ഒടുവിൽ “ഫ്രൂട്ട് സലാഡ്” “പുഡിംഗ്” തുടങ്ങിയ മധുരവിഭവങ്ങളൊക്കെ വന്നു. സുഖമായി ഊണുകഴിഞ്ഞു കിഴവനും മകനും കൈകഴുകിയപ്പോഴേക്കു് ഒരു വേലക്കാരൻ ചെറിയൊരു പരന്ന പാത്രത്തിൽ ബില്ലും കൊണ്ടുവന്നു. 13 രൂപാ 12 ണ!!!

ചാക്കോച്ചേട്ടൻ നെഞ്ചത്തുകൈവച്ചു നടുങ്ങിപ്പോയി. എൻറീശോ എന്നു ഒന്നു വിളിച്ചു. ഏതായാലും ഊണുകഴിഞ്ഞസ്ഥിതിക്കു പിന്നെ എന്തു പറയാനാണ്? പറഞ്ഞാലെന്തുവിശേഷം ഒരു പത്തുരൂപാനോട്ടും ഒരു അഞ്ചുരൂപാനോട്ടുംകൂടെ—കാളയെവിററുകിട്ടിയ തുകയിൽനിന്ന്—എടുത്തുവച്ചുകൊടുത്തു. പററുകഴിച്ചുബാക്കി 1 രൂ.4ണ.വാങ്ങിക്കൊണ്ടു മിണ്ടാതെ ഇറങ്ങിപ്പോരുകയുംചെയ്തു.

ഈ കഥ വായിക്കുന്നവരിൽ പലർക്കും ചാക്കോച്ചേട്ടനെപ്പററി ഏതാണ്ടൊരു സഹതാപവും അയാൾ വേണ്ടത്ര മുൻകരുതലും സൂക്ഷ്മതയും ഇല്ലാതെ ഇങ്ങനെയൊരു കെണിയിൽ ചെന്നുചാടാനിടയായതിനെപ്പററി തെല്ലൊരു പുച്ഛംപോലും തോന്നിയേക്കാം. എന്നാൽ ജീവിതത്തിൻെറ കർത്തവ്യവീഥികളിൽ അലഞ്ഞുതിരിയുന്ന നമ്മളിൽ പലരും ഓരോ ചാക്കോച്ചേട്ടന്മാരാണെന്നുള്ള കഥ നാം അറിയുന്നില്ല. സുഖാനുഭോഗങ്ങളുടെ വിശ്രമകേന്ദ്രങ്ങളിൽ അലസതയുടെ ഇളം കാററുമേററു നാം സ്വല്പനേരം അങ്ങനെ നിൽക്കുന്നു. അതിനിടയിൽ നാം ചെയ്തുതീർക്കേണ്ട എത്രയോ കടമകൾ നമ്മോടൊപ്പം കാത്തുനിൽക്കാതെ നമ്മെക്കടന്നു മുന്നോട്ടുപോകുന്നു. അവ വെറുതെയങ്ങു മുന്നോട്ടു കടന്നുപോയി മറയുകയല്ല ചെയ്യുന്നതു്. ഓരോ കർത്തവ്യവിലോപവും അതിൻെറപേരിൽ നാം അനുഭവിച്ച ഓരോ ഭൗതിക സുഖാനുഭോഗത്തിൻെറ ധാർമ്മികവില കണക്കാക്കിക്കുറിച്ചുകൂട്ടിയ ബില്ലുമായി തിരിയെവന്നു നമ്മുടെ മുമ്പിൽനിൽക്കും. അങ്ങനെയൊരു പററുവരവു കടയാണുമനുഷ്യജീവിതവും. ജീവിതത്തിൻെറ ധാർമ്മികനാൾവഴിപ്പേരേട്ടുബുക്കിൽ പററും വരവും രണ്ടും കുറിക്കുന്നതിനുള്ള കോളങ്ങൾവെട്ടിയിട്ടുണ്ടു്. ഒരുകോളം—പററിനുള്ളതു—മാത്രമേയുള്ളു എന്ന മട്ടിലാണ് പലരുടേയും ജീവിതം. ധർമ്മമാർഗ്ഗം (കർത്തവ്യപഥം) വിട്ടു നാം പററുന്ന ഓരോ സുഖാനുഭൂതിക്കും അവസാനകാശുവരെ കണക്കുതീർത്തുകൊടുത്തശേഷമേ ഈ ജീവിതത്തിൻെറ കർത്തവ്യഹോട്ടലിൽ നിന്നു് ഇറങ്ങിപ്പോകാൻ നമുക്കു സാധിക്കുകയുള്ളു. അപ്പോൾ അമ്പരന്നു കണ്ണു മിഴിച്ചു, മേലോട്ടുനോക്കി, “എൻെറീശോ” എന്നുവിളിച്ചു നെഞ്ചത്തു കൈവച്ചതുകൊണ്ടു വിശേഷമില്ല. അതാതു സമയത്തുചെയ്തുതീർക്കേണ്ടതു ചെയ്യാതെ, അലസതയുടെ മണിമഞ്ചത്തിൽ സുഖനിദ്രചെയ്യുന്ന ഓരോനിമിഷവും അന്യനു് ഉപകാ[illegible] ചെയ്യാവുന്ന ഓരോ സന്ദർഭത്തിലും [illegible]ർത്ഥതയുടെ ലഹരിപിടിച്ചു വ[illegible]ങ്ങളിലൂടെ തുരങ്കംവെയ്ക്കുന്ന ഓ[illegible] പടിയും ജീവിതത്തിൻെറ ധാർമ്മികവിപണിയിൽ നമ്മുടെ പേരിനെതിരെ പററിനത്തിൽ ഓരോ ബാദ്ധ്യതയായി കുറിച്ചിടപ്പെടുന്നു. പക്ഷെ അപ്പോൾ നാം അതറിയുന്നില്ല, അറിഞ്ഞാലും ഗൗനിക്കുന്നില്ല. ഗൗനിച്ചാൽതന്നെ അടുത്തനിമിഷത്തിൽ മറക്കുന്നു. ഒടുവിൽ മൊത്തം ബില്ലുവരുമ്പോൾ, അതിൻെറ ഭാരം നമ്മുടെ അസ്ഥികളെ ഞെരുക്കിവിളക്കുകളയും. ഇന്നുലോകത്തിൽ വ്യക്തികളും സമുദായങ്ങളും രാഷ്ട്രങ്ങളും അനുഭവിക്കുന്ന അനേകം ദുരിതങ്ങൾ കേവലം യാദൃച്ഛികങ്ങളായി വന്നുകൂടുന്നവയല്ല. ഇത്തരം കൃത്യവിലോപങ്ങളുടെയും അകൃത്യങ്ങളുടെയും മൊത്തം ബില്ലാണതു്. അതിൻെറ വില—പ്രായശ്ചിത്തം— കൊടുത്തേതീരു. “അയ്യോ, എനിക്കു് ഇങ്ങനെവന്നുകൂടുമെന്നു അന്നു ഞാൻ തീരെ ഓർത്തില്ല അതിനുതക്ക ദോഷമൊന്നും ഞാൻ ചെയ്തിട്ടില്ല” എന്നു് ഒടുവിൽ വിലപിച്ചതുകൊണ്ടു ഫലമില്ല. നീ ജീവിതത്തിൻെറ കർത്തവ്യഹോട്ടലിൽ നിന്നുപററിയ വിഭവങ്ങളുടെ ബിൽമാത്രമേ നിനക്കുവന്നിട്ടുള്ളു.



Printed and Published by N. M. Abraham B. A., at the Malayala Manorama Press, Kottayam